**Thejas 10/5/2007**



## നരസിംഹരാജ മണ്ഡലത്തിൽ ശ്രദ്ധേയ സാന്നിധ്യമായി കലീമുല്ല

മൈസൂർ: ടിപ്പുവിന്റെ പടയോട്ട ചരിത്രശേഷിപ്പുകളുടെ പൈതൃക നഗരമായ മൈസൂരിലെ നരസിംഹരാജ അസംബ്ലി മണ്ഡലം കർണാടക തിരഞ്ഞെടുപ്പിൽ ശ്രദ്ധേയമാവുന്നു. പാരമ്പര്യ രാഷ്ട്രീയ കക്ഷിതാൽപ്പര്യങ്ങൾക്കപ്പുറം അവകാശ നിഷേധങ്ങൾക്കെതിരേയുള്ള മുസ്‌ലിം ന്യൂനപക്ഷ സമൂഹം ഇവിടെയൊരു പുത്തൻ ശാക്തീകരണ രീതി പരീക്ഷിക്കുകയാണ്.

മുസ്‌ലിം-ദലിത് സമൂഹങ്ങളുടെ സ്ഥാനാർഥിയായി ഇവിടെ മൽസരിക്കുന്ന സയ്യിദ് കലീമുല്ലാ റഷാദി പലതുകൊണ്ടും സവിശേഷതയർഹിക്കുന്നു. ഇദ്ദേഹത്തിന്റെ പരിപാടികളിലെ ജനപ്പങ്കാളിത്തം എതിരാളികളുടെ ഉറക്കം കെടുത്തുകയാണ്. കലീമുല്ലയ്ക്കു കടിഞ്ഞാണിടാൻ കോൺഗ്രസ് ഇവിടെ പതിനെട്ടടവും പയറ്റുകയാണിവിടെ. മുൻ മുഖ്യമന്ത്രി എസ് എം കൃഷ്ണ മുതൽ കേന്ദ്രമന്ത്രി സി എം ഇബ്രാഹീം വരെ ഇവിടെ പ്രചാരണങ്ങൾക്കെത്തുകയുണ്ടായി. ജാഫർ ശരീഫ്, കശ്മീർ മുഖ്യമന്ത്രി ഗുലാംനബി ആസാദ് എന്നിവരും എത്തിയിരുന്നു.

കർണാടക ഫോറം ഫോർ ഡിഗ്നിറ്റിയുടെ പിന്തുണയോടെ മൽസരിക്കുന്ന കലീമുല്ലയ്ക്ക് മൈസൂരിലെ മതപണ്ഡിതന്മാരുടെ പിന്തുണയുമുണ്ട്. കോൺഗ്രസ്സിന്റെ പരമ്പരാഗത മണ്ഡലമായിരുന്ന നരസിംഹരാജയിൽ അവരുടെ തൻവീർ സേട്ടും ബി.ജെ.പിയുടെ ബി പി മഞ്ജുനാഥും ജനതാദളിലെ മാരുതിറാവു പവാറുമടക്കം 16 സ്ഥാനാർഥികൾ രംഗത്തുണ്ട്. 2,03,675 വോട്ടർമാരിൽ 1,42,000 മുസ്‌ലിംകളും 2,01,000 ദലിത് വോട്ടർമാരും 9,000 ക്രിസ്ത്യൻ വോട്ടർമാരുമുണ്ട്.

ഉദയഗിരി, രാജീവ് നഗർ, കല്ല്യാണഗിരി നഗർ, കെ.എൻപുര ഗൗസിയ നഗർ, സുഭാഷ്നഗർ, ഗാന്ധിനഗർ എന്നു വേണ്ട വോട്ടഭ്യർഥിച്ചു കൊണ്ടു ചെന്നിടങ്ങളിലെല്ലാം വൻ സ്വീകരണങ്ങളാണ് കലീമുല്ലയ്ക്ക് ലഭിക്കുന്നത്.

ടിപ്പുവിന്റെ മണ്ണിൽ വർഗീയ ഫാഷിസ്റ്റുകളായ ബി.ജെ.പിക്ക് വേരോടാനാവില്ലെന്നും അദ്ദേഹം പറയുന്നു. ഉർദുവിലും കന്നടയിലും ഹിന്ദിയിലുമുള്ള കലീമുല്ലയുടെ സരസമായ പ്രസംഗങ്ങൾ വോട്ടർമാരെ വല്ലാതെ ആകർഷിക്കുന്നു. ബൈക്ക് റാലിയും വാഹന പ്രചാരണവും കൊണ്ടദ്ദേഹം നരസിംഹരാജയിൽ നിറഞ്ഞുനിൽക്കുകയാണ്. പ്രചാരണ പരിപാടികൾക്കു സമാപനം കുറിച്ചുക്കൊണ്ട് കഴിഞ്ഞ ദിവസം ശാന്തിനഗർ മൈതാനിയിൽ നടന്ന കലാശക്കൊട്ടിൽ ആയിരങ്ങളാണു പങ്കെടുത്തത്. ദലിത്- മുസ്‌ലിം നേതാക്കളുടെ വൻനിര തന്നെ വേദിയിലുണ്ടായിരുന്നു. സ്വതന്ത്രസ്ഥാനാർഥിയായി രംഗത്തുണ്ടായിരുന്ന അബ്ദുർറഹ്മാൻ മൈസൂർ വേദിയിൽ കലീമുല്ലയ്ക്ക് പിന്തുണ പ്രഖ്യാപിച്ചു പിൻവാങ്ങിയിട്ടുണ്ട്.